# കവിമാലിക

## സംഗീതശില്പം



## ശാസ്ത്ര സാംസ്കാരിക ജാഥ '86

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്



**കവിമാലിക**

സംഗീതശില്പം

തയ്യാറാക്കിയത്: ഇയ്യങ്കോട് ശ്രീധരൻ

പ്രസാധനം വിതരണം :

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്, തൃശ്ശൂർ - 2

അച്ചടി : കോഹിനൂർ പ്രിൻേററഴ്സ് തൃശ്ശൂർ

വില : 1 രൂപ

KSSP SSJ. 3/86 C/8. 1/15,000

# കവിമാലിക

(ആൾക്കൂട്ടത്തിന്നിടയിലൂടെ തിക്കിത്തിരക്കി ചാക്യാരുടെ മട്ടിൽ ഉടുത്തുകെട്ടിയ സൂത്രധാരൻ വരുന്നു. മുഖം മിനുക്കി കണ്ണെഴുതിയിട്ടുണ്ട്. ജനങ്ങൾ അയാളെ ശ്രദ്ധിക്കുന്നു.)

സൂത്രധാരൻ:- നമസ്കാരം. നമസ്കാരം എല്ലവരും ഇരിക്ക്യാ...... നിങ്ങൾക്കേവർക്കും വേണ്ടി അസാരം നേരമ്പോക്കു ഒരുക്കിയിരിക്ക്യാണ്.

നോക്കൂ! നിത്യഹരിതമായ ഭൂമി. നാമെല്ലാം പിറന്നുവീണ (ഈ) മണ്ണ്. മലയാളക്കരയെന്ന നമ്മുടെ മാതൃഭൂമി. ഭാരതീയതയെന്ന ദേശീയധാരയിലേയ്ക്കു ഒഴുകിപ്പരന്ന മലയാള കവിതയെന്ന തെളിനീർച്ചോല!

ആ ചോലയിൽനിന്ന് ഒരു കുടന്നവെള്ളം കോരി നിങ്ങൾക്കു നൽകുകയാണ് എൻെറ ദൌത്യം.

(ആൾക്കൂട്ടത്തിന്നിടയിൽ തിരിഞ്ഞുനോക്കി).

എവിടെ നമ്മുടെ പാണന്മാർ!

(സദസ്സിനോട്)

കൂട്ടകാരെ! പാണന്മാർ കവികളാണ് തലമുറകൾ തലകീഴായി മറിഞ്ഞപ്പോൾ, നാടുവാഴിത്തം നാടുമുടിച്ചപ്പോൾ ഈ നാട്ടിൻപുറത്തുകാരായ കവികൾ. സമൂഹത്തിൻെറ താഴ്ന്ന പടിയിലായിപ്പോയി എന്നാണ് ചരിത്രം.

പാണന്മാരെ, മടിച്ചുനില്ക്കാതെ വരൂ!

(പാണന്മാരുടെ വേഷത്തിൽ രണ്ടു പുരുഷന്മാരും ഒരു സ്ത്രീയും ബഹുമാനാതിരേകങ്ങളോടെ സദസ്സിൻെറ മുന്നിലേയ്ക്കു വരുന്നു.)

സൂത്ര:- എന്താണിത്ര അലംഭാവം. ഓ...പഴയ ആചാരമര്യാദകളുടെ അനുസ്മരണങ്ങളാവാം. അതൊന്നും ആവർത്തിക്കണമെന്നില്ല. ഇവിടെ തട്ടകവും തമ്പ്രാക്കന്മാരുമില്ല. പുതിയ കാലം. പുതിയ ലോകം.

ഇവരാണ്, ഈ ഇരിക്കുന്നവരാണ് ജനങ്ങളാണ് എല്ലാററിൻെറയും പരമാധികാരികരം (പാണൻമാർ സദസ്സിനെ വണങ്ങുന്നു)

സൂത്ര:- കൂട്ടുകാരെ ഇനി ആരംഭിക്കൂ. ആദ്യമായി നിങ്ങരം നിങ്ങളെത്തന്നെ ഒന്നു പരിചയപ്പെടുത്തൂ.

പാണന്മാർ (പാടുന്നു)

കവലയി, ലങ്ങാടി മൂലയിൽ പാടുന്ന
കവികരം വെറും നാടൻ കവികരം ഞങ്ങരം
പണ്ടത്തെപ്പാണൻെറ പിന്മുറക്കാർ, നാടു
തെണ്ടുന്നോർ നാവേറു പാടീടുന്നോർ.
പണ്ടത്തെ പാണൻെറ പിന്മുറക്കാർ, എന്നാൽ
ഞങ്ങരംക്കു ഞങ്ങളേ തമ്പുരാക്കരം
പഴകിയ വീണകരം തല്ലിയുടച്ചിവർ
പണിതതു വീണയും വില്ലുമാണേ
ഒരു കയ്യിൽ വീണയും മറുകയ്യിൽ വില്ലുമായ്
കരളിലമർഷത്തിന്നമ്പുമായി
കളവും കുരുതിയും കളിവാക്കും പൂജയും
സ്തുതികളുമൊഴിവാക്കിപ്പാടിടുന്നോർ

സൂത്ര:- സ്നേഹിതന്മാരെ, നിങ്ങരം കേട്ടല്ലൊ തിരുനാരം മംഗളങ്ങളും വഞ്ചീശസ്തുതികളും പാടുന്നവരല്ല ഈ പുതിയ പാണന്മാർ. തീനാളങ്ങരം പോലെ തിളങ്ങുന്ന സത്യങ്ങരം തിരിച്ചറിയുന്നവരാണിവർ. തലപോയാലും ശരി മാത്രം പറയുന്നവർ ഈ ഗായകരിലൂടെ മലയാള കവിത തലമുറ തലമുറകരം വഴി നേടിയ ശക്തിയും ചൈതന്യവും നിങ്ങരംക്കു കണ്ടെത്താൻ കഴിയും.

(പാണന്മാരോട്)

അല്ലയോ ! പാണന്മാരെ ആമുഖഗാനത്തോടെ പരിപാടിയുടെ പ്രാരംഭം കുറിക്കൂ.

പാണന്മാർ (പാടുന്നു)

അലയാഴികൾ തഴുകുന്ന മലയാളക്കരയിൽ
മലനിരകൾ മതിലിട്ട മലയാളക്കരയിൽ
തിരുവോണം പൂവിതറും മലയാളക്കരയിൽ
തിരുവാതിര കൈകൊട്ടും മലയാളക്കരയിൽ
കഥകളിയും പടയണിയും കളിയാടും മണ്ണിൽ
കുരുമുളകും ചന്ദനവും മണമേലും മണ്ണിൽ
പെരുന്നാളുകൾ ശിവരാത്രികൾ തുടികൊട്ടും മണ്ണിൽ
പെരിയാറും പേരാറും കുളിരേകും മണ്ണിൽ
തലമുറതൻ പടവുകൾ നാം ചാടിക്കടന്നു
പുതുമകളാ, ലൊരുമയിൽ നാം മുന്നോട്ടുവന്നു
കരുണരസം കരകവിയും കവനങ്ങളിലൂടെ
കവികളിവർ സമതയുടെ സംഗീതം പാടി

സൂത്ര:- കേട്ടില്ലേ...കേട്ടില്ലേ...അതാണു പരമാർത്ഥം. സമതയുടെ ഗായകരായിരുന്നു നമ്മുടെ കവികൾ. മത ജാതി വർണ്ണഭേദങ്ങൾക്കതീതമായി മർത്ത്യമഹത്വത്തെ വാഴ്ത്തിയവർ. എഴുത്തച്ഛൻ മുതൽ ആശാൻ വരെ, ചെറുശ്ശേരി മുതൽ ഇടശ്ശേരി വരെ, ഉള്ളൂർ മുതൽ വൈലോപ്പിള്ളി വരെ വള്ളത്തോൾ മുതൽ വയലാർ വരെ.

പാണന്മാർ (പാടുന്നു)

ശ്രീരാമ രാമാരാമാ ശ്രീരാമചന്ദ്ര ജയ
ശ്രീരാമ രാമാരാമാ ശ്രീരാമഭദ്ര ജയ
ശ്രീരാമനാമം പാടിവന്ന പൈങ്കിളിപ്പെണ്ണേ
ശ്രീരാമചരിതം ചൊല്ലിടൂ മടിയാതെ

പാണന്മാർ (മാറിനില്ക്കുന്നു)

സൂത്ര:- അതാ...മലയാളഭാഷയുടെ പിതാവുവരുന്നു വൈദിക മതത്തിന്റെ വേലിക്കെട്ടുകഠം പൊളിച്ച്, വിജ്ഞാനം വരേണ്യ വർഗ്ഗത്തിന്റെ വിനോദമാണെന്ന വീമ്പുപറച്ചിലിനെ തൃണവൽ ഗണിച്ച് വേദേതിഹാസപുരാണങ്ങളിലെ സാരാംശങ്ങഠം, അടി മത്തത്തിന്റെ അന്ധകാരത്തിൽക്കിടന്ന അടിസ്ഥാനവർഗ്ഗങ്ങഠംക്ക് അവർക്കു മനസ്സിലാവുന്ന ഭാഷയിൽ പാടിക്കൊടുത്ത ശൂദ്രൻ...വെറും ചക്കാലനായർ.

(എഴുത്തച്ഛൻ വരുന്നു)

സൂത്ര:- ആ നാരായം കുറിച്ച അക്ഷരങ്ങഠം മലയാണ്മയുടെ ജാതകക്കുറിപ്പായി ബ്രാഹ്മണ്യത്തിന്റെ കളിപ്പാട്ടമായ ദൈവം, ജനസാമാന്യത്തിന്റെ അഭയസങ്കല്പമായി. രാമായണത്തിലൂടെ, ഭാരതത്തിലൂടെ - ആ മഹാനുഭാവൻ വളർത്തിയ ശാരികപ്പൈതലിന്റെ കിളിക്കൊഞ്ചലിലൂടെ ധർമ്മബോധങ്ങഠം ഉണർന്നു. കേഠംക്കൂ......എഴുത്തച്ഛൻ പാടുന്നു.

എഴുത്തച്ഛൻ (ശബ്ദം പാണരുടേതു്)

ഭോഗങ്ങളെല്ലാം ക്ഷണപ്രഭാചഞ്ചലം
വേഗേന നഷ്ടമാമായുസ്സുമോർക്ക നീ
പാന്ഥർ പെരുവഴിയമ്പലം തന്നിലേ
താന്തരായ്ക്കൂടി വിയോഗം വരുമ്പോലെ
ലക്ഷ്മിയുമസ്ഥിരയല്ലോ മനുഷ്യർക്കു
നില്ക്കുമോ യൌവനവും പുനര ധ്രുവനം
താൻതാൻ നിരന്തരം ചെയ്യുന്ന കർമ്മങ്ങഠം
താന്താനനുഭവിച്ചീടുകെന്നേവരൂ
പ്രത്യുപകാരം മറക്കുന്ന പൂരുഷൻ
ചത്തതിനൊക്കുമേ ജീവിച്ചിരിക്കലും
മററുള്ള ജനങ്ങഠംക്കു കുററങ്ങഠം പറഞ്ഞീടും
മുററും തന്നുടെ കുററമൊന്നറിയുകയുമില്ല.

സൂത്ര:- ഈശ്വരഭക്തി മനുഷ്യസ്നേഹത്തിന്‍ മൂർത്തരൂപമായി ആചാര്യൻ കരുതി. ദുഷിച്ചുനാറിയ ദുരാചാരങ്ങഠംക്കെതിരെ, അ

ദ്ദേഹം മരുത്വാൻ മലപോലെ വത്തിച്ചു. ജാതിഭേദത്തെ അദ്ദേഹം ഭർത്സിച്ചു.

എഴുത്തച്ഛൻ:

കാര്യമല്ലാത്തതു ചെയ്യുന്നതാകി, ലാ
ചാര്യനും ശാസനം ചെയ്കയെന്നേ വരൂ
ജാതിനാമാദികൾക്കല്ല ഗുണഗണം
ജാതനെന്നാകിൽ വരും സുഖവും ദുഃഖവും
സുകൃതദുരിതങ്ങളും കാര്യമകാര്യവും
സൂക്ഷിച്ചു ചെയ്തുകൊള്ളേണം ബുധജനം
ദശനിയുകാഗതവയസി ജീർണ്ണമെന്നാകിലും
ദേഹികൾക്കേറേറം പ്രിയംദേഹമെപ്പോഴും
മരണജനിമയ വികൃതി ബന്ധമില്ലാത്തോർക്കു്
മററുള്ള ബന്ധനം കൊണ്ടേത്തു സങ്കടം

എഴുത്തച്ഛൻ (നടന്നുമറയുന്നു)

സൂത്ര:- കൈരളിയുടെ അക്ഷരമാല കൊരുത്തതു് ആ കരങ്ങളാണ്. ബ്രാഹ്മണമേധാവിത്വത്തിലും നാടുവാഴിത്തത്തിലും നാശഗത്തിൽ പതിച്ച നാടിനെ ലളിതമായ ധർമ്മോപദേശങ്ങളാൽ കരകയററിയതു ആ നാരായമാണ്.

(പാണന്മാർ വരുന്നു പാടുന്നു)

കോലത്തിരി കെട്ടിയ തൊട്ടിലിൽ കൈരളിയെ
താരാട്ടുപാടി ചെറുശ്ശേരി

(പാണന്മാർ മാറുന്നു)

സൂത്ര:- തെങ്ങിളന്നീരിൻെറ തെളിമയുള്ളമലയാളത്തിൽ കൃഷ്ണഗാഥ പാടിയ ചെറുശ്ശേരി അതാവരുന്നു.

ചെറുശ്ശേരി (പാണന്മാർ പാടുന്നു)

പാലാഴിമാത്തു താൻ പാലിച്ചപോരുന്ന
കോലാധിനാഥനുദയവമ്മൻ
ആജ്ഞയെ ചെയ്കയാലജ്ഞനായുള്ള ഞാൻ
പ്രാജ്ഞനെന്നിങ്ങനെ ഭാവിച്ചപ്പോൾ......

സൂത്ര:- അദ്ദേഹം പാട്ടരീതിയിൽ, പച്ചമലയാളത്തിൽ, നാട്ടിൻ പുറത്തെ പഴഞ്ചൊല്ലുകളുടെ താളത്തിൽ കൃഷ്ണഗാഥ രചിച്ചു. സരസനായ ചെറുശ്ശേരി അമ്പാടി മണിപ്പൈതലിൻെറ കഥ പാടുന്നതിന്നിടയിലും അടിസ്ഥാനങ്ങളായ മനുഷ്യാവസ്ഥകളെ വണ്ണിച്ചു. ചുററുമുള്ള സഹജാതരുടെ സ്വഭാവങ്ങൾ കണ്ടുചിരിച്ചു. സാമാന്യ ജനതയ്ക്കുവേണ്ടിയാണ് തൻെറ കാവ്യരചനയെന്ന് അദ്ദേഹവും സമ്മതിക്കുന്നു.

ചെറുശ്ശേരി (പാണർ പാടുന്നു)

വേദങ്ങൾ ചൊല്ലരുതാത്ത ജനങ്ങൾക്കു
പാവകം പോക്കുവാൻ ഭൂതലത്തിൽ
ശ്രീവേദവ്യാസനാം മാമുനി നിമ്മിച്ചു
ശ്രീമഹാഭാരതം മുന്നേതന്നെ.
സംസാരമോക്ഷത്തിൻകാരണമായതു
വൈരാഗ്യമെന്നല്ലൊ ചൊല്ലിക്കേൾപ്പൂ
എന്നതുതന്നെവരുത്തിനിന്നീടുവാ–
നിന്നിതുതന്നെ ഞാൻ നിമ്മിക്കുന്നു.

സൂത്ര: തൻെറ കാവ്യധമ്മത്തിൻെറ മമ്മം അതാണെന്ന് ചെറുശ്ശേരി സമത്ഥിക്കുന്നു കൃഷ്ണഗാഥയിലൂടെയും, ഭാരതഗാഥയിലൂടെയും മാനവധമ്മങ്ങൾ അദ്ദേഹം വിളംബരം ചെയ്യു.

(ചെറുശ്ശേരി അപ്രത്യക്ഷനാകുമ്പോൾ കുഞ്ചൻനമ്പ്യാർ പ്രവേശിക്കുന്നു.)

സൂത്ര: ജനതയെയും കവിതയെയും കുടുകുടെ ചിരിപ്പിച്ച കുഞ്ചൻ. കുടിൽ തൊട്ട് കൊട്ടാരംവരെ താൻ കണ്ട കുന്നായ്മകളെ കുത്തിനോവിച്ച കവി. തുള്ളൽക്കലയുടെ കച്ചമണികെട്ടി തുള്ളിച്ചാടിയ മല

യാളകവിത. അതാ കുഞ്ചൻനമ്പ്യാർ മലയാണ്മയുടെ രോമാഞ്ച മായ കവിപ്രതിഭ.

കുഞ്ചൻനമ്പ്യാർ (പാണർ പാടുന്നു)

കവിതകൾ കേൾക്കുന്നേരം തന്നെ
ചെവിയുള്ളോർക്കാനന്ദം വേണം
ആശാനക്ഷരമൊന്നുപിഴച്ചാ-
ലമ്പത്തൊന്നുപിഴക്കും ശിഷ്യന്
എമ്പ്രാനല്പം കട്ടുഭുജിച്ചാ-
ലമ്പലവാസികളൊക്കെക്കക്കും
വേലികൾതന്നെ വിളവുമുടിച്ചാൽ
കാലികളെന്തുനടന്നീടുന്നു.
കുറുനരിലക്ഷം കൂടുകിലും-ഒരു
ചെറുപുലിയോടു ഫലിക്കില്ലേതും

സൂത്ര:- സുഹൃത്തുക്കളെ.....കുഞ്ചനെ അറിയുക. അടുത്തറിയുക. കാലഘട്ടത്തോട് ഇത്രയേറെ കൂറുപുലർത്തിയ ഒരു കവി വേറെ ഇല്ല. ആ വാക്ശരങ്ങൾ കൊള്ളേണ്ടിടത്ത്കൊണ്ടു. തമ്പുരാക്കന്മാരും സചിവന്മാരും കൊട്ടാരപ്പരിഷകളും ജീർണ്ണിച്ച ബ്രാഹ്മണ്യവും ആ പരിഹാസത്തിന്റെ അമ്ലശക്തിയിൽ വെന്തു.

കുഞ്ചൻ (പാണരുടെ ശബ്ദം)

കുണ്ടുകിണററിൽ തവളക്കുഞ്ഞിന്
കുന്നിനുമീതെ പറക്കാൻ മോഹം.
അരിമണിയൊന്നു കൊറിക്കാനില്ല
തരിവളയിട്ടു കിലുക്കാൻ മോഹം.
രണ്ടുകളത്രത്തെയുണ്ടാക്കിവെക്കുന്ന
തണ്ടുതപ്പിക്കു സുഖമില്ലൊരിക്കലും.
മുല്ലപ്പൂമ്പൊടിയേറ്റുകിടക്കും
കല്ലിനുമുണ്ടാമൊരു സൌരഭ്യം

പണമെന്നുള്ളതു കൂടെ വരുമ്പോറം
ഗുണമെന്നുള്ളതു ദൂരത്താകും.

സൂത്ര:- കാവ്യരചനയെപ്പററി നൂററാണ്ടുകറംക്കുമുമ്പ് ആ മഹാകവി പ്രസ്താവിച്ചതു കേട്ടുവോ......

കുഞ്ചൻ (പാണരുടെ ശബ്ദം)

മാധുര്യഗുണങ്ങളും അക്ഷരവ്യക്തിയും വേണം
സാധുത്വം പദങ്ങറംക്കും സതതം സംഭവിക്കേണം
ബോധിപ്പിപ്പതിനുള്ള കുശലത്വമതും വേണം
ബോധമുള്ളവക്കുള്ളിൽ ബഹുമാനം വരുത്തേണം
ഒരുത്തക്കും ലഘുത്വത്തെ വരുത്തുവാൻ മോഹമില്ല
ഒരുത്തനും ഹിതമായിപ്പറവാനും ഭാവമില്ല
അറിയാത്ത മഹാമൂഢൻ തെറിവാക്കു പറയുമ്പോറം
എറിഞ്ഞു കാലൊടിക്കുമെ-
ന്നറിഞ്ഞു കേറംവിനെല്ലാരും
കാലം ദേശമവസ്ഥകളെന്നിവ
കാലേത്തന്നെയറിഞ്ഞീടേണം
ഭൂലോകങ്ങളിലുള്ള ജനങ്ങടെ
ശീലഗുണങ്ങളറിഞ്ഞീടേണം
നാലു ജനങ്ങടെ നടുവിൽ ചെന്നാൽ
നാനാവിധമതു കാട്ടരുതവിടെ.

(കുഞ്ചൻനമ്പ്യാർ പതുക്കെ മറയുന്നു)

(പാണർ പ്രവേശിക്കുന്നു)

പാണന്മാർ

പൂന്തേനാം പല കാവ്യം
കണ്ണനു നിവേദിച്ച
പൂന്താനം ജ്ഞാനപ്പാന
പാടിയ പുംസ്ലോകിലം.

സൂത്ര:– അതാ വരുന്നു ഭക്തരിൽ ഭക്തനായ, ശുദ്ധരിൽ ശുദ്ധനായ പൂന്താനം. മധുരവും ഹൃദ്യവുമായ മലയാളത്തിൽ ജ്ഞാനപ്പാന പാടിയ കവി.

(ഓലക്കുടചൂടി പൂന്താനം വരുന്നു)

പൂന്താനം : (പാണന്മാർ)

സ്ഥാന മാനങ്ങളും ചൊല്ലികലഹിച്ചു
നാണം കെട്ടുനടക്കുന്നിതു ചിലർ
മദമത്സരം ചിന്തിച്ചു ചിന്തിച്ചു
മതിയും കെട്ടു നടക്കുന്നിതു ചിലർ
ചഞ്ചലാക്ഷിമാർ വീടുകളിൽ പുക്കു
കുഞ്ചിരാമനായാടുന്നിതു ചിലർ
ബ്രാഹ്മണ്യംകൊണ്ടു കുന്തിച്ചു കുന്തിച്ചു
ബ്രഹ്മാവുമെനിക്കൊപ്പമെന്നും ചിലർ
വൃത്തിയും കെട്ടു ധൂർത്തരായെപ്പോഴും
അർത്ഥത്തെക്കൊതിച്ചെത്ര നശിക്കുന്നു
വിദ്യകൊണ്ടറിയേണ്ടതറിയാതെ
വിദ്വാനെന്നു നടിക്കുന്നിതു ചിലർ
കുങ്കുമത്തിന്റെ ഗന്ധമറിയാതെ
കുങ്കുമം ചുമക്കുംപോലെ ഗർദ്ദഭം
എണ്ണിയെണ്ണിക്കുറയുന്നിതായുസ്സും
മണ്ടിമണ്ടിക്കരേറുന്നു മോഹവും
ഇത്ഥമോരോന്നു ചിന്തിച്ചിരിക്കവെ
ചത്തുപോകുന്നു പാവം ശിവ! ശിവ!
ഒന്നിച്ചല്ല പിറക്കുന്ന നേരത്തു
ഒന്നിച്ചല്ല മരിക്കുന്നനേരത്തും
മദ്ധ്യേയിങ്ങിനെ കാണുന്ന നേരത്തു
മത്സരിക്കുന്നതെന്തിനു നാം വൃഥാ.

സൂത്ര;- മണിപ്രവാളശൈലി മലയാളത്തെ മത്തുപിടിപ്പിച്ച കാലത്താണ്, മയമുള്ളഗ്രാമീണ ശീലുകളിൽ, പാവം! പൂന്താനം പാടിയതു്. അന്തണന്മാരും ആചാരങ്ങളും അവശന്മാരെ ആട്ടിയോടിച്ച കാലത്തു്, അന്തണനായി പിറന്നുവെങ്കിലും അന്ത്യജന്മാരോടു് സന്താപം തോന്നിയ പൂന്താനം, അവരുടെ പക്ഷം പിടിച്ചു. മേല്പത്തൂർ എന്ന പണ്ഡിത കവിയുടെ വിഭക്തിയേക്കാൾ തനിയ്ക്കിഷ്ടം പൂന്താനമെന്ന ഗ്രാമീണ കവിയുടെ ഹൃദയംഗമമായ ഭക്തിയാണെന്നു് ശ്രീകൃഷ്ണൻ അരുളിച്ചെയ്തതായിട്ടാണ് ഐതിഹ്യം. ഐതിഹ്യങ്ങൾ എന്തോ ആകട്ടെ. ധനത്തിൽ ആർത്തിമട്ടത്ത സമൂഹത്തിന്റെ അല്പത്വം ആ കവി തുറന്നുകാട്ടി. സാമാന്യരിൽ സമാന്യരായവരുടെ ഭാഷയിൽ സംസാരിച്ചു.

(ഇപ്പോൾ പശ്ചാത്തലത്തിൽ നിന്നും പാണന്മാരുടെ പാട്ടുയരുന്നു)

സ്നേഹത്തിൽ നിന്നുദിക്കുന്നു ലോകം
സ്നേഹത്താൽ വൃദ്ധിനേടുന്നു
സ്നേഹം താൻ ശക്തി ജഗത്തിൽ
സ്നേഹം താനാനന്ദമാക്കും.

സൂത്ര:- ആ ഗാനം കേട്ടില്ലേ അതു മലയാള കവിതയുടെ ഐതിഹാസികമായ ഭാവപകർച്ചയുടെ മുഴക്കമാണ് ഭാഷയുടെ- ജനതയുടെ കാലഘട്ടത്തിന്റെ ആശാൻ. എന്നു വെച്ചാൽ ആചാര്യൻ കുമാരനാശാൻ!

(കുമാരനാശാൻ വരുന്നു)

ആശാൻ : (പാണരുടെ ശബ്ദം)

ഉദ്യാനപാലകന്മാരെ ഭവാന്മാരുണ–
ന്നുദ്യമിപ്പിൻ പുഷ്പകാലമായി
പൂജ്യരാം വൈദികന്മാരെ തുനിഞ്ഞിവൻ
യോജ്യമല്ലെങ്കിലുമോതിടുന്നേൻ
രാജ്യത്തെയോർത്തും മതത്തെയോർത്തും പിന്നെ

പ്രാജ്യരാം നിങ്ങളെത്തന്നെയോർത്തും
കാലം വൈകിപ്പോയി കേവലമാചാര-
നൂലുകളെല്ലാം പഴകിപ്പോയി
കെട്ടിനിറുത്താൻ കഴിയാതെ, ദുർബല-
പ്പെട്ടചരടിൽ ജനത നില്ലാ-
മാററുവിൻചട്ടങ്ങളെ സ്വയമല്ലെങ്കിൽ
മാററുമതുകളീ നിങ്ങളെത്താൻ.

സൂത്ര: മലയാളകവിതയിലെ മാററത്തിന്റെ, മഹത്തായ സംഗീതം. സാഗരനിരപ്പിൽനിന്നും ആകാശപ്പരപ്പിലേക്കുയന്ന കവി. മാനവസമത്വത്തിന്റെ മാധുര്യം ഉറന്നൊഴുകുന്ന കവിത.

ആശാൻ : (പാണന്മാർ പാടുന്നു)

ക്ഷിതിയിലഹഹ! മർത്ത്യജീവിതം
പ്രതി ജന ഭിന്ന വിചിത്ര, മാർഗ്ഗമാം
പ്രതിനവരസമാമതോർക്കുകിൽ
കൃതികൾ മനുഷ്യകഥാനുഗായികൾ!
ഇന്നലെച്ചെയ്തോരബദ്ധം മൂഢ-
ക്കിന്നത്തെയാചാരമാവാം
നാളത്തെശാസ്ത്രമതാവാം, അതിൽ
മൂളായ്ക സമ്മതം രാജൻ.

സൂത്ര: ജീവിതത്തെ, സമൂഹത്തെ, രാഷ്ട്രത്തെ അതാതിന്റെ സമഗ്രഭാവത്തിൽ അദ്ദേഹം കണ്ടു. ഉച്ചനീചത്വങ്ങളുടെനേരെ ആശാൻ ഉച്ചസ്ഥായിയിൽപാടി.

ആശാൻ :

എത്രപെരുമാക്കൾ ശങ്കരാചാര്യന്മാർ
എത്രയോതുഞ്ചന്മാർ കുഞ്ചന്മാരും.
ക്രൂരമാം ജാതിയാൽ നൂനമലസിപ്പോയ്
കേരളമാതാവെ, നിൻവയററിൽ

സൂത്ര:- ജാതിവ്യത്യാസമെന്ന മഹാപാതകത്താൽ ജീർണ്ണിക്കുന്ന ജീവിതവും സമൂഹവും ആശാന്ന് ദുസ്വപ്നമായിരുന്നു.

ആശാൻ :

നെല്ലിൻചുവട്ടിൽ മുളക്കും കാട്ടു-
പുല്ലല്ല സാധുപുലയൻ

സൂത്ര:- ഒരു ഭാഗത്തു ജാതിവ്യത്യാസം. മറുഭാഗത്തു നാടുവാഴിത്തം, അതിന്നും മീതെ സാമ്രാജ്യത്വം. ആശാൻ ആവുന്നത്ര ഉച്ചത്തിൽ പാടി. നാടിന്റെ വർത്തമാനകാല വിഹ്വലതകൾ ആ പാട്ടിൽ പ്രതിദ്ധ്വനിച്ചു.

ആശാൻ :

സ്വാതന്ത്ര്യംതന്നെയമൃതം
സ്വാതന്ത്ര്യം തന്നെ ജീവിതം
പാരതന്ത്ര്യം മാനികൾക്കു
മൃതിയേക്കാൾ ഭയാനകം!

(പേഷ്ക്കാരുടെ വേഷത്തിൽ ഉള്ളൂർ വരുന്നു)

ഉള്ളൂർ :

ഒരൊററ മതമുണ്ടുലകിന്നുയിരാം
പ്രേമമതൊന്നല്ലൊ
പരക്കെ നമ്മെ പാലമുട്ടും
പാർവ്വണശശിബിംബം.
നമിക്കിലുയരാം നടുകിൽത്തിന്നാം
നൽകുകിൽ നേടീടാം
നമുക്കുനാമേ പണിവതുനാകം
നരകവുമതുപോലെ.

സൂത്ര:- മതസഹിഷ്ണതയുടെ മഹാസാദ്ധ്യതകളെക്കുറിച്ച് മലയാളത്തിൽ ആദ്യം പാടിയ കവി. മാനവസാഹോദര്യമായിരുന്നു

ഈ മഹാകവിയുടെയും രചനകളിലെ അന്തർധാര. ആഢ്യനായി പിറന്നുവെങ്കിലും അവസാനശ്വാസംവരെ, അടിസ്ഥാനവർഗ്ഗങ്ങളുടെ അഭ്യുന്നതിയ്ക്കുവേണ്ടി ഉള്ളൂർ തൂലികയിലൂടെ പോരാടി.

ഉള്ളൂർ :

ഉണ്ടോ ഗുണം കെംവനതൊന്നുമാത്രം
ഉൽപത്തിയും വംശവുമാരു കണ്ടു
ആഢ്യൻ മുതല്ക്കന്ത്യജനോളമാക്കും
പെററമ്മ ഭൂദേവി, പിതാവു ദൈവം!
നിശ്ചയമേതു ധർമ്മാദ്ധ്വാവിൽക്കൂടിയും
വിശേശ സന്നിധിയിങ്കലെത്താം
ചേലുറെറാരട്ടിവ്യക്ഷേത്ര കവാടങ്ങൾ
നാലുവഴിക്കും തുറന്നതല്ലോ
ഹിന്ദുവും ക്രിസ്ത്യനുമിസ്ലാമും ബൌദ്ധനു
മൊന്നു, പൃഥക്കല്ലൊരുത്തൻപോലും
ധർമ്മാഹങ്കാരവിയുക്തരായേവരും
ബ്രഹ്മാനന്ദാമൃതമാസ്വദിപ്പിൻ.
സജീവമായുള്ളൊരു സർവ്വരാജ്യ-
സഖ്യം പ്രതിഷ്ഠാപിതമായിടട്ടെ
അതിൻെറ നാമ ശ്രവണക്ഷണത്തി-
ലധർമ്മരക്ഷസ്സു നടുങ്ങിടട്ടെ.
തന്നാൽക്കരേറേണ്ടവരെത്രപേരോ
താഴത്തുപാഴ്ചേറിലമന്നിരിക്കെ
താനൊററയിൽ ബ്രഹ്മപദം കൊതിക്കും
തപോനിധിയ്ക്കെന്തൊരു ചാരിതാർത്ഥ്യം.

സൂത്ര:- സുഹൃത്തുക്കളേ! നിങ്ങൾ കേട്ടുവല്ലൊ. എത്ര ഉദാരമായ ലോകവീക്ഷണം. ഈ ആകാശത്തിന്നു ചുവട്ടിൽ മനുഷ്യാകാരത്തിലുള്ളവരെല്ലാം ഒന്നാണെന്നാണ് ഉള്ളൂർ പ്രഖ്യാപിച്ചതു്. അതാണല്ലൊ സത്യത്തിൻെറ സത്ത!

(വടിയും കുത്തി ആജാനബാഹുവായ വള്ളത്തോൾ വരുന്നു. പാണരുടെ പാട്ടുയരുന്നു.)

വള്ളത്തോൾ : (പാണർ പാടുന്നു)

പോരാ പോരാ നാളിൽ നാളിൽ
ദൂരദൂരമുയരട്ടെ
ഭാരതക്ഷ്മാദേവിയുടെ തൃപ്പതാകകൾ
പച്ചനിറവും വെളുപ്പും നൽച്ചകപ്പു മിണങ്ങുമീ-
മെച്ചമേറും വൈജയന്തി വാനിൽത്തിളങ്ങി.

സൂത്ര: ചരിത്രത്തിൻെറ വികാസ പരിണാമങ്ങളിൽ, ഭാരതത്തിൻെറ സ്വാതന്ത്ര്യസമരസന്നാഹങ്ങളിൽ, മലയാള കവിത പ്രതികരിക്കുന്നതു നോക്കുക. ദേശീയതയുടെ കവിയായി വള്ളത്തോൾ ഉയരുന്നു. ജാതീയത, വർഗ്ഗീയത, ചൂഷണത്തിലധിഷ്ഠിതമായ സമ്പദ് വ്യവസ്ഥ. ഇതെല്ലാം വള്ളത്തോൾ കവിതയിൽ വിഷയമാവുന്നു. ലോകത്തിന്നും കാലത്തിന്നും അനുസരിച്ച് കവിത വികസിക്കുന്നു. കാലഘട്ടത്തിൻെറ ധർമ്മത്തിന്നു കവിത വിധേയമാകുന്നു.

വള്ളത്തോൾ : (പാണർ പാടുന്നു)

തീണ്ടാല്ലാ തൊടല്ലെന്നു് തങ്ങൾ തങ്ങളെ മൌഢ്യം
പൂണ്ടാട്ടിയോടിക്കുന്ന ഘോഷമെന്നോളംനില്ക്കും.
അന്നോളം ശ്രവിയ്ക്കാ, നാമാഷ്ധർമ്മത്തിൻ ഗാനം
അന്നോളം തിരിച്ചെത്താഭ്രഷ്ടർ നാംസ്വരാജ്യത്തിൽ!
ബ്രഹ്മർഷിമാർ മുഖ്യനെ മുക്കുവത്തി
പെററൊരു പുണ്യക്ഷിതി മണ്ഡലത്തിൽ
അഹോമനുഷ്യന്നുമനുഷ്യനോടു_
സാമീപ്യസമ്പർക്കമധർമ്മമായി.
മരിയ്ക്കുസാധാരണമീവിശപ്പിൽ-
ദ്ദഹിയ്ക്കുലൊ നമ്മുടെനാട്ടിൽ മാത്രം
ഐക്യക്ഷയത്താലടിമശ്ശവങ്ങൾ
അടിഞ്ഞുകൂടും ചുടുകാട്ടിൽമാത്രം.

സൂത്ര: ഇരുപതാം നൂററാണ്ടിന്റെ ഉദയം-ലോകത്തെമ്പാടുമുള്ള തൊഴിലാളികരം സംഘടിതശക്തിയായി ഉണന്നെഴന്നേല്ക്കുന്ന കാലം. ഭാരതം സ്വാതന്ത്ര്യത്തിന്നുവേണ്ടി വീറോടെ പോരാടുന്ന സമയം. മഹാകവിയുടെ പ്രതിഭ ആ പ്രതിഭാസങ്ങളോടെല്ലാം പ്രതികരിച്ചു. കേരംക്കു! തൊഴിലാളികളെക്കുറിച്ചാണ്.

വള്ളത്തോരം : (പാണർ പാടുന്നു)

**സാധുക്കളിക്കുട്ടർവിശപ്പടക്കാൻ**
**നട്ടെല്ലുപൊട്ടും പടിവേലചെയ്വൂ!**
**അതിൻ മഹത്താം ഫലമോ, പണക്കാ-**
**ക്കഹോ! നരൻതൻസമസൃഷ്ടമൈത്രി!**

**ഭാരതമെന്നപേർകേട്ടാലഭിമാന**
**പൂരിതമാകണമന്തരംഗം**
**കേരളമെന്നുകേട്ടാലോ തിളയ്ക്കണം**
**ചോര നമുക്കു ഞരമ്പുകളിൽ.**

സൂത്ര: ധീരമായ ആ ദേശാഭിമാനം! വീറുററ ആ സാംസ്കാരിക പ്രവത്തനം! കേരളീയ കലകളുടെ പുനരുദ്ധാരണം!! കലാമണ്ഡല സ്ഥാപനം. വള്ളത്തോരം ജയിക്കുന്നു!!

വള്ളത്തോരം : (പാണരുടെ ശബ്ദം)

വന്ദിപ്പിൻ മാതാവിനെ
വന്ദിപ്പിൻ മാതാവിനെ
വന്ദിപ്പിൻ വരേണ്യയെ.
വന്ദിപ്പിൻ വരദയെ
പച്ചയാം വിരിപ്പിട്ട സഹ്യനിൽതലവെച്ചും
സ്വച്ഛാബ്ധിമണൽത്തിട്ടാം
പാദോപധാനംപൂണ്ടും
പള്ളികൊണ്ടീടുന്നനിൻ

പാശ്ചായുശ്രമത്തെകാത്തു
കൊള്ളുന്നുകുമാരിയും ശോകഗ്രന്ഥശനമമ്മേ!

(പഞ്ചാത്തലത്തിൽ പാട്ടുയരുന്നു)

കനകച്ചിലങ്കക്കിലുങ്ങിക്കിലുങ്ങി
കാഞ്ചനക്കാഞ്ചികുലുങ്ങിക്കുലുങ്ങി
കടമിഴിക്കോണുകളിൽ സ്വപ്നം വിളങ്ങി
കതിരുതിർപൂപ്പുഞ്ചിരി ചെഞ്ചുണ്ടിൽത്തങ്ങി

സൂത്ര:- മലയാളകവിതയുടെമുഖം അരുണാഭമാകുന്നു. ആരാണതു്? വികാരതരളിതമായ ആ ഗാനം ആരുടേതാണു്? കപടലോകത്തിൽ ആത്മാർത്ഥമായ ഒരു ഹൃദയവുമായിവന്ന കവി!

ചങ്ങമ്പുഴ :

വിത്തനാഥന്റെ ബേബിയ്ക്കുപാലും
നിർദ്ധനച്ചെറുക്കന്നുമിനീരും
ഈശ്വരേച്ഛയിതെങ്കിലമ്മട്ടു-
ള്ളീശ്വരനെച്ചവിട്ടുക നമ്മൾ.

ജടയുടെസംസ്കാരപ്പനയോലക്കെട്ടൊക്കെ
പ്പൊടികെട്ടിപ്പുഴുകുത്തിച്ചിതലുമുററി
ചികയുന്നോ-ചിരിവരും-ചിലതെനിയുമുണ്ടെന്നോ
ചിതയിലേക്കവയെടുത്തെറിയൂവേഗം

സൂത്ര: അതൊരുപൊട്ടിത്തെറിയായിരുന്നു. വസന്തത്തിന്റെ ഇടിമുഴക്കം. ജീവിതത്തിലും സമൂഹത്തിലും സ്വഭാവത്തിലും പരിവർത്തനത്തിന്റെ കാററ്. ആ പ്രവാഹം ഭാഷയിലും കവിതയിലും. അതിന്റെ നായകനായിവന്ന ചങ്ങമ്പുഴ.

ചങ്ങമ്പുഴ:-

നവജീവൻ നവജീവൻ അതിന്മണിമുഴക്കത്തിൽ
നടുങ്ങട്ടെ നരച്ചോരാനീതിശാസ്ത്രങ്ങൾ.

വർണ്ണാശ്രമവിധിനിന്നു വളംതിന്നുതഴച്ചൊരീ-
പ്പർണ്ണശാലപെററ മണ്ണുവരണ്ടുപോയി.

പാരത്രികസൌഭാഗ്യത്തിൻ
കാവൽനായ്ക്കളാകുവാനൊ
പാരിതിങ്കൽമനുഷ്യരായണഞ്ഞു നമ്മരം?
തനിച്ചുമൊത്തൊരുമിച്ചും
തടസ്സങ്ങരംതച്ചുടച്ചും
ജനിച്ചതിൻപകങ്ങരം ജീവിച്ചുതീക്കും.
ഒരേ വീട്ടിൽ ജനിച്ചവര,
രൊരമ്മ തൻമക്കരംനമ്മരം
ഒരുമിക്കാനിത്രമാത്രം വിഷമമാണൊ
നവമൊരുശുഭലോകം
രചിച്ചതിൽ മനുഷ്യത്വം
നടമാടുന്നതും നോക്കി രസിക്കും നമ്മരം.

സൂത്ര: ഉച്ഛൃംഖലമായ മനുഷ്യത്വം! മനുഷ്യത്വത്തെ നിരാകരിക്കുന്ന എല്ലാഛിദ്രശക്തികളോടുമുള്ള പക. പൊരുതുന്നഭാഷ. ഇതായിരുന്നില്ലേ ചങ്ങമ്പുഴ! വിനയമധുരമായ അഭ്യർത്ഥനകരം നടത്തിയ ഭാഷ, വിട്ടുവീഴ്ചയില്ലാത്ത പോരാട്ടത്തിൻെറ ശൈലിയിലേയ്ക്കുമാറുന്നു.

ചങ്ങമ്പുഴ:

അഴിമതിയക്രമമത്യന്തക്രൂരമാ-
മപധരാം നിശിതമാമശനിപാതം!
അവശന്മമാരാർത്തന്മാരാലംബഹീനന്മാ-
രവരുടെ സങ്കടമാരറിയാൻ
ഇതനൊക്കെ പ്രതികാരം ചെയ്യാതടങ്ങുമോ
പതിതരേ! നിങ്ങരം തൻ പിന്മുറക്കാർ.

സൂത്ര:- അടിച്ചമർത്തപ്പെട്ട ജനലക്ഷങ്ങളോടുള്ള അനുകമ്പ, ചങ്ങമ്പുഴയിൽ പ്രതികാര വാഞ്ചയുടെ അഗ്നിനാളങ്ങളാവുന്നു. ആർദ്രതയാണ് കവിയയുടെ ഉറവെന്ന ലോകതത്വം ശാശ്വതീകരിക്കപ്പെടുന്നു. അദ്ദേഹം പ്രഖ്യാപിക്കുന്നു.

ചങ്ങമ്പുഴ :

പോയനാളിൻ ചുടലകരം ചിക്കി
പേയുതീക്കുന്നല്ലിതൻെറശബ്ദം
മേൽക്കുമേൽ മാനവോൽക്കർഷദമാം
മാഗ്ഗമോരോന്നു് വെട്ടിത്തെളിക്കും
മർത്ത്യനെ, മതം തിന്നാതെ നോക്കാൻ
മത്സരങ്ങളെ മണ്ണടിയിക്കാൻ
ജീവകാരുണ്യം പൂരം വിതയ്ക്കാൻ
ജീവിതങ്ങരംക്കു പച്ചപിടിക്കാൻ
എൻെറ നാടെൻെറ നാടെൻെറ നാടെ-
ന്നെൻെറ ഗായത്രി കേട്ടുവോ നിങ്ങരം

സൂത്ര:- കൂട്ടുകാരെ! എത്രപെട്ടന്നാണ് ലോകഗതികരം മാറുന്നതു്! ഇരുപതാം നൂററാണ്ടിൻെറ മദ്ധ്യാഹ്നമായപ്പോഴേക്കും ഇന്ത്യ സ്വതന്ത്രയായി. ഭാരതത്തിലെ ജനകോടികരംക്കു് ഈ സ്വാതന്ത്ര്യം യാഥാർത്ഥ്യമായോ? അവരുടെ സങ്കല്പങ്ങളുടെ ചില്ലകളിൽ പൂവിരിഞ്ഞോ?

(പശ്ചാത്തലത്തിൽ പാട്ടുയരുന്നു)

നീലവിണ്ടലമെന്നൊരൊററ മേല്പുരയുള്ള
വീടത്രെ ലോകം, കെടാവിളക്കോ വിശ്വപ്രേമം

സൂത്ര:- ആ പാട്ടു് ആരുതോണു്? അറിയില്ലേ. തിരുവോണത്തെ കുറിച്ചും മലനാട്ടഴകുകളെപ്പററിയും നിരന്തരം പാടിയ പി. കുഞ്ഞിരാമൻനായർ സ്വതന്ത്രഭാരതത്തിലെ ധമ്മച്യുതികളെപ്പററി ഒററയാനെപ്പോലെ അലറിയ കവി.

കുഞ്ഞിരാമൻനായർ:-

ചെരിപ്പിന്നൊപ്പം കാലുമറിക്കപ്പെട്ടു, ബോധം
മറിച്ചു, വട്ടത്തൊപ്പിയ്ക്കൊപ്പിച്ചു തലചെത്തി
അന്യൻെറയവയവംകൊണ്ടു ഭാഷണം ശ്വാസം
അന്യൻെറ തലകൊണ്ടു് ചിന്ത, യെന്തവമാനം!

ഫുല്ലമായ് വികസിയ്ക്കും വാസനകളെ ഞെക്കി-
ക്കൊല്ലുമീ വിദ്യാഭ്യാസ, മെന്തൊരു വിദ്യാഭ്യാസം.

സൂത്ര:- സ്വതന്ത്രഭാരതം. എന്തെല്ലാം സ്വപ്നങ്ങൾ. പക്ഷെ... എല്ലാമെല്ലാം അടിമത്തത്തിന്റെ നിഴലുകൾ...ചൂഷണത്തിന്ന് പുതിയവേഷങ്ങൾ......കവികൾ സത്യം കാണുന്നവരാണ്. അത്തുറന്ന് പ്രഖ്യാപിക്കുന്നവരാണ്.

കുഞ്ഞിരാമൻനായർ : (പാണർപാട്ടുന്നു)

കൈവന്ന മന്ത്രിമാർക്കൊക്കെയുമിന്നഹോ!
കൈതവമററുള്ളപൂർണ്ണസ്വാതന്ത്ര്യ!
വന്നു, പൊന്നോണമെന്നാകിലും കോരന്നു-
കുമ്പിളിൽകഞ്ഞി, ഇതാംകൃതിവൈകൃതം!
എങ്ങുമസ്വാതന്ത്ര്യ,മെങ്ങുമസമത്വ-
മെങ്ങുമനീതി,വികസനമിന്നിതോ!

ഇളംചൂടാംകരിഞ്ചന്ത-
പ്പണംതിന്നുടൽചീർത്തതാം
ത്തുകൽസഞ്ചികൾതൂക്കുന്ന
വിദഗ്ദ്ധന്മാർകടന്നുപോയ്
അപായക്കുറികാക്കുന്ന
നെടുംപാതയിലൂടവെ
ത്രിവർണ്ണക്കൊടിപാറുന്ന
പുത്തൻകാറുകടന്നുപോയ്.
സ്വാതന്ത്ര്യത്തിൻവിരുന്നുണ്ണാൻ
പ്രമാണിക ഇരിക്കയാം
വെള്ളമില്ലാത്ത പൈപ്പിന്നു
ചോട്ടിൻ ഗ്രാമങ്ങൾനില്ക്കയാം.

സൂത്ര: നിസ്വരുടെയും നിരക്ഷരരുടെയും എണ്ണം പെരുകുന്നു. രാഷ്ട്രം സ്വതന്ത്രമായെങ്കിലും അടിത്തട്ടിലുള്ളവരെ അടിച്ചമർത്താൻ വീണ്ടും പുതിയമുടിചൂടാമന്നന്മാർ വന്നിരിക്കുന്നു. ഇടശ്ശേരിയെ പ്രകോപിപ്പിച്ചതു് അതായിരുന്നു. അർത്ഥശങ്കക്കിടമില്ലാതെ ഇടശ്ശേരി പാടി.

ഇടശ്ശേരി : (പാണർ പാടുന്നു)

വിത്തുവിതച്ചോൻ കാണട്ടെ, വിള-
കൊയ്ത്തുനടത്തീജന്മിത്തം.
ഒരുപിടികൊള്ളക്കാർകരുതിവെച്ചുള്ളതാ-
മധികാരത്തിന്റെ തണൽപററി.
ദയനീയം! കൃഷ്കൻ വിളയിച്ച കണ്ടത്തിൽ
നിയമം നടത്തുന്നു കയ്യേററം.
പുത്തൻകലവുമരിവാളും കല—
ന്നൊത്തിടിവെട്ടീ കണ്ടത്തിൽ
അധികാരം കൊയ്യണമാദ്യംനാം
അതിനുമേലാകട്ടെ പൊന്നാര്യൻ.

സൂത്ര:- എത്ര ധീരമായ പ്രഖ്യാപനം! മലയാള കവിതക്ക് നട്ടെല്ലുണ്ടാക്കിക്കൊടുത്ത സിദ്ധി. ആഗോള പരിതസ്ഥിതികൾക്കും പരിവർത്തനങ്ങൾക്കുമൊത്ത് കവിത വികസ്വരമാവുന്നു. വിദ്യുൽ പ്രവാഹമാകുന്നു. കേവലമായ മനുഷ്യപ്രേമാർദ്രത, നിഷ്ഫലമാണെന്നും, അവശ ലക്ഷങ്ങളുടെ ആത്മാക്കൾക്ക് ആവേശം നൽകുവാനുള്ള അനശ്വരശക്തിയാണ് കവിതയെന്നും ഇടശ്ശേരി സ്ഥാപിച്ചു.

ഇടശ്ശേരി :

കുഴിവെട്ടിമൂടുകവേദനകൾ
കുതികൊൾകശക്തിയിലേക്ക് നമ്മൾ.

സൂത്ര;- പ്രത്യാശയുടെ, പ്രതീക്ഷയുടെ സംഗീതമാണത്. മനുഷത്വം തളരാനുള്ളതല്ല തളിക്കാനുള്ളതാണെന്ന് ഇടശ്ശേരി തന്റെ കവനങ്ങളിലൂടെ പ്രഖ്യാപിച്ചു.

(പശ്ചാത്തലത്തിൽ പാട്ടുയരുന്നു)

ചോരതുടിക്കും ചെറുകയ്യുകളേ
പേറുകവന്നീപ്പന്തങ്ങൾ
ഏറിയ തലമുറയേന്തിയ പാരിൻ
വാരൊളി മംഗള കന്ദങ്ങൾ
പാരിൽ മനുഷ്യ പുരോഗമനക്കൊടി
പാറിച്ചവയീപ്പന്തങ്ങൾ

അടിമച്ചങ്ങല നീററിയുടപ്പാൻ
അഭിനവലോകം നിമ്മിപ്പാൻ
ആശയ്ക്കൊത്തു തുണച്ചങ്ങളെ-
ആളിക്കത്തും പന്തങ്ങൾ
എണ്ണീടാത്തൊരുപുരുഷായുസ്സുകൾ
വെണ്ണീറാകാം പുകയാകാം
പൊലിമയൊടെന്നും പേറുക പുത്തൻ
തലമുറയേന്തും പന്തങ്ങൾ
കത്തിനവിരലാൽ ചൂണ്ടുന്നുണ്ടവ
മത്ത്യപുരോഗതി മാഗ്ഗങ്ങൾ
ചോരത്തുടിക്കുംചെറുകയ്യുകളെ
പേറുകവന്നീപ്പന്തങ്ങൾ.

സൂത്ര: മലയാളകവിതയെ ആധുനിക യുഗത്തിലേക്കു ആനയിച്ച വൈലോപ്പിള്ളിയാണിപ്പോൾ പാടിയതു്. മാനുഷരെല്ലാരും ഒന്നു പോലെ കഴിയേണ്ട, ഓണത്തെക്കുറിച്ചുപാടിയ, ഓണപ്പാട്ടുകാരൻ.

വൈലോപ്പിള്ളി :

പലദേശത്തിൽ പലവേഷത്തിൽ
പലപലഭാഷയിൽ ഞങ്ങൾകഥിപ്പൂ
പാരിതിലാദിയിലുദയം കൊണ്ടുപൊ-
ലിഞ്ഞൊരുപൊന്നോണത്തിൻചരിതം
ഞങ്ങടെ പാട്ടിനു കൂട്ടുകുടം തുടി
കിണ്ണം തംബുരുവോടക്കുഴലും
ഞങ്ങടെപാട്ടിൽപ്പാലുംതേനും
തെങ്ങിളനീരും നറുമുന്തിരിയും

സൂത്ര:- വിശ്വമാനവികതയുടെ കവി! സ്നേഹവും കാരുണ്യവും സൌന്ദര്യവും ഇഴകിച്ചേന്ന ഉദാത്തമായ പ്രതിഭ!

വൈലോപ്പിള്ളി:-

വിശ്വസംസ്ക്കാര പാലകരാകും
വിജ്ഞരെ, യുഗം വെല്ലുവിളിപ്പൂ
ആകുമോ ഭവാന്മാക്കു നികത്താൻ
ലോകസാമൂഹ്യദുന്നിയമങ്ങൾ

സ്നേഹസുന്ദരപാതയിലൂടെ
വേഗമാകട്ടെ! വേഗമാകട്ടെ.

സൂത്ര:- തലകുനിക്കാത്ത മനുഷ്യത്വം. ശാസ്ത്രീയ പുരോഗതിയിലൂടെ കുതിക്കുന്ന പുതിയ ലോകം. ആരും ആരെയും ചതിക്കാത്ത, മധുരോദാരമായ ജീവിതവ്യവസ്ഥ. ഈ ഓണപ്പാട്ടുകാരൻെറ കാവ്യസങ്കല്പങ്ങൾ ഇതെല്ലാമായിരുന്നില്ലേ.

വൈലോപ്പിള്ളി :

ആകയാലൊററയൊററയായ്ക്കാണും
ആകുലികളെപ്പാടിടും വീണേ
നീ കുതുകമോടാലപിച്ചാലും
ഏക ജീവിതാനശ്വര ഗാനം

സൂത്ര:- കൂട്ടുകാരെ...അങ്ങോട്ടു നോക്കൂ, ആരാണാവരുന്നത്

(പാണന്മാർ പാടുന്നു)

സ്നേഹിക്കയില്ല ഞാൻ
നോവുമാത്മാവിനെ
സ്നേഹിച്ചിടാത്തൊരു
തത്വശാസ്ത്രത്തെയും.

അതെ! മേഘജ്യോതിസ്സുപോലെ മലയാണ്മയെ കോരിത്തരിപ്പിച്ച വയലാർ. പുരോഗമന സാഹിത്യ പ്രസ്ഥാനത്തിൻെറ പടവാളായിരുന്ന തൂലിക.

വയലാർ :

വിപ്ലവത്തിൻ സനാതനമൂല്യം
വിശ്വമാകെ വിളംബരം ചെയ്യാൻ
സൌഹൃദത്തിൻെറ നന്ദനോദ്യാനം
സൌരവീഥിയിൽപ്പോലും വിടർത്താൻ
ജീവിതപ്രേമ ഗാനസന്ദേശം
ഭാവിതൻ ചുണ്ടിൽ മായാതെ നിർത്താൻ

നൂറുനൂറുയുഗങ്ങളിൽക്കൂടി
കേറിവന്ന മനുഷ്യന്റെ രൂപം
ഞാനിതാ വാർത്തുവെയ്ക്കുകയാണീ
ഗാനസാന്ദ്രമാം ജീവിതശില്പം

സൂത്ര:- മനുഷ്യൻ! അനശ്വരനായ മനുഷ്യൻ ആ മനുഷ്യന്റെ മോചനം. അതായിരുന്നു വയലാറിന്റെ കാവ്യോപാസനയുടെ ജീവൻ. അനാചാരങ്ങളെയും അനൈക്യത്തേയും അങ്ങേയററം ഭർത്സിച്ച വരികൾ മലയാളികളുടെ മനസ്സിലിന്നും മാറ്റൊലികൊള്ളുന്നു.

വയലാർ :

പരിവർത്തനത്തിന്റെ ഞാണൊലിമാത്രം കേൾക്കാം
അരികത്തെല്ലാപ്പോഴും നിമിഷങ്ങളിലൂടെ
ഞങ്ങളിൽ ജീവിക്കുന്നു ഞങ്ങൾതൻ മുത്തച്ഛന്മാർ
ഞങ്ങളിൽത്തുടങ്ങുന്നു നാളെയും മററന്നാളും

സൂത്ര:- മതഭ്രാന്തന്മാരുടെ, മാന്ത്രികസൂത്രങ്ങളിൽ അലിവിന്റെ ഉറവായ ദൈവമെന്ന സങ്കല്പം വികൃതമായി.

ആയിരമായിരമാണ്ടുകൾക്കപ്പുറ-
ത്താരോവിരചിച്ച മുഗ്ധ സങ്കല്പമേ
നിന്നെയിന്നെന്താക്കി മാററിയിരിക്കുന്നു-
വെന്നോ മതങ്ങൾതൻ മാനിഫെസ്റേറാകളിൽ
കുമ്പയും വീപ്പിച്ചുറങ്ങുമാസക്ക്സ്സു
കമ്പനിക്കാർ തൻവിദൂഷകനായി നീ
കാവിയുടുക്കുന്ന സന്യാസി വീരന്റെ
കോളേജു ഫണ്ടു പിരിവു ലിസ്ററായി നീ
കണ്ണുമടച്ചു മനുഷ്യനെക്കൊല്ലുന്ന
കമ്പോളനീതി പ്രചാരകനായി നീ
ചിന്തതൻ പട്ടടക്കാട്ടിൽ നിന്നെ ത്തല-
പ്പന്തുകളിക്കുന്നു നിന്നനുയായികൾ

നിന്നെ നിർമ്മിച്ച പുരുഷാന്തരങ്ങളിൽ
നിന്നുവളരുമീ ശക്തികേന്ദ്രങ്ങളിൽ
ഈയുഗം സൃഷ്ടിച്ച മാനവൻ നേടിയ
മായികശക്തി നിനക്കു തരില്ല ഞാൻ

സൂത്ര:- പരസ്പര സ്നേഹത്തിൻെറ കൊടിക്കൂറ ഉയർത്തിപ്പിടിച്ച് പുരോഗതിയുടെ പാതയിൽ കുതിച്ചുപായുന്ന മനുഷ്യൻെറ ആവേശോജ്വലമായ ചിത്രം വയലാർ കവിതയെ ചൈതന്യ ധന്യമാക്കുന്നു.

അഞ്ഞൂറ്റാണ്ടുകളിലൂടെ, അനേകം വികാസപരിണാമങ്ങളിലൂടെ, സഞ്ചിത സംസ്കാരത്തിൻെറ സൌന്ദര്യാതിശയങ്ങൾ സ്വാംശീകരിച്ച മലയാളകവിത ഇതാ സുഗന്ധം ഉതിർക്കുന്നു.

(എഴുത്തച്ഛൻ, ചെറുശ്ശേരി, നമ്പ്യാർ, ആശാൻ, വള്ളത്തോൾ, ഉള്ളൂർ, ചങ്ങമ്പുഴ, കുഞ്ഞിരാമൻനായർ, ഇടശ്ശേരി, വൈലോപ്പിള്ളി, വയലാർ എന്നിവരെല്ലാം അരങ്ങത്തു നിരന്നു നില്ക്കുന്നു)

പാണരുടെ സംഘം ആലപിക്കുന്നു.

അലയാഴികൾ തഴുകുന്ന മലയാളക്കരയിൽ
മലനിരകൾമതിലിട്ട മലയാളക്കരയിൽ
പെരിയാറും പേരാറും കുളിരേകും മണ്ണിൽ
തലമുറതൻ പടവുകൾനാം ചാടിക്കടന്നു
തിരുവോണം പൂവിതറും മലയാളക്കരയിൽ
തിരുവാതിരകൈകൊട്ടും മലയാളക്കരയിൽ
കഥകളിയും പടയണിയും കളിയാട്ടം മണ്ണിൽ
കുരുമുളകും ചന്ദനവും മണമോലും മണ്ണിൽ
പെരുനാളുകൾ ശിവരാത്രികൾ തുടികൊട്ടും മണ്ണിൽ
പുതുമകളാ,ലൊരുമയിൽ നാം മുന്നോട്ടുവന്നു
കരുണരസം കരകവിയും കവനങ്ങളാലെ
കവികളിവർ സമതയുടെ സന്ദേശം പാടി.

ശാസ്ത്രസാംസ്കാരികജാഥയിലവതരിപ്പിക്കുന്ന ഗാനങ്ങളും സംഗീതശില്പങ്ങളും നാടകങ്ങളുമാണ് ഇതിലുള്ളത്. സമൂഹത്തോട് പ്രതിബദ്ധതയില്ലാത്ത സാഹിത്യകാരന്മാരുടെ ആത്മാവിഷ്കാരങ്ങളല്ല ഇവ. ശാസ്ത്രസാഹിത്യപരിഷത്തിനു് ജനങ്ങളുമായി പല അനുഭവങ്ങളും പങ്കിടാനുണ്ട്. അവരോട് പലതും പറയാനുണ്ട്. അതിനായി ഉപയോഗിക്കുന്ന മാധ്യമങ്ങളിലൊന്നാണ് ശാസ്ത്രസാംസ്കാരിക ജാഥ.

ഈ പരിപാടിയുടെ എല്ലാ ഘട്ടങ്ങളിലും സഹകരിക്കുകയും സഹായിക്കുകയും ചെയ്ത മുഴുവൻ പേരോടും കൃതജ്ഞത രേഖപ്പെടുത്താൻ ഈ അവസരം ഉപയോഗിക്കട്ടെ.

കേരള ശാസ്ത്രസാഹിത്യ പരിഷത്ത്

# ശാസ്ത്രസാംസ്കാരികജാഥ - 86

നവംബർ 7 ഡിസംബർ 7

ചെറുശ്ശേരി മുതൽ (പള്ളിക്കുന്ന് - കണ്ണൂർ) തുഞ്ചൻവരെ (തിരൂർ - മലപ്പുറം)

ഗുരുവായൂർ മുതൽ (തൃശ്ശൂർ) വൈക്കംവരെ (കോട്ടയം)

മണ്ണടി മുതൽ (പത്തനംതിട്ട) വയലാർവരെ (ആലപ്പുഴ)



## ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്






കോഹിനൂർ പ്രിൻേററഴ്സ്, തൃശ്ശൂർ.